# മലങ്കര ഇടവക പത്രിക

പുസ്തകം ൩ | ൧൯൦൫ കൎക്കടകം | ലക്കം ൧

(ഒരു പ്രസംഗം.)

"ന്യായത്തെ ചെയ്വാനും, ദയയെ സ്നേഹിപ്പാനും നിന്റെ ദൈവത്തോടു കൂടെ വിനയമായി നടപ്പാനും അല്ലാതെ യഹോവാ നിന്നിൽ നിന്ന ചോദിക്കുന്നതു എന്തു?" (മീഖാ, ൬. ൮). പ്രിയമുള്ളവരെ, നമുക്കറിയാവുന്ന പാപങ്ങളിൽ നിന്ന വിട്ടു തിരിയുന്ന നാം ഓരോരുത്തരും പ്രത്യേകം സൂക്ഷിക്കേണ്ടതായ വലിയ അപകടങ്ങളിൽ ഒന്ന നിഗളം ആകുന്നു. ഇത്രയും കൌശലത്തിൽ ഒളിച്ചിരുന്ന ജോലി ചെയ്യുന്ന വേറൊരു പാപം ഇല്ല. സൎവസംഗതിയിലും പ്രവേശിപ്പാനുള്ള സൂത്രം അതിനറിയാം. ലോകകാൎയ്യങ്ങളിൽ എല്ലാററിലും നിഗളമുണ്ടു. നമ്മുടെ പ്രാൎത്ഥനയിലും ഉപവാസത്തിലും താഴ്മയിലും നിഗളം വലിഞ്ഞുകയറും. എവിടെയും പാൎക്കും എന്തും ഭക്ഷിക്കും നിഗളത്തിനു വളമായി ഉപയോഗിപ്പാൻ കഴിയാത്തവണ്ണം ഭൂമിയിൽ അത്ര നിസ്സാരമായിട്ടുള്ളതു ഒന്നുമില്ല. (൨ കോറി. ൧൨, ൧) എത്രയൊ ആളുകൾ ആത്മപ്രശംസക്കാരായി തീരുന്നു. അതിനാൽ ഭക്തിയിൽ ജീവിപ്പാൻ മനസ്സുവെക്കുന്ന എല്ലാവരും നിഗളത്തോടു എതൃത്തു അതിനു വിരോധമായി ജാഗരണം ചെയ്തു സൂക്ഷിച്ചു വേദം പറയുന്നതിനെ കേൾക്കണം. ദൈവത്തിന്റെ മഹത്വത്തിൻ ഓഹരി ഉണ്ടാകേണ്ടതിന്ന മനുഷ്യൻ സൃഷ്ടിക്കപ്പെട്ടു. ദൈവമഹത്വം മാത്രം അവനിൽ കാണേണ്ടതിന്ന അവൻ എത്രയും അന്വേഷിക്കുന്നുവൊ, അത്രയും ഈ മഹത്വം അവനുണ്ടാകുന്നു. ദൈവം സൎവ്വത്തിലും ആയിരിപ്പാനും താൻ മാത്രം മഹത്വപ്പെടുവാനും തക്കവണ്ണം ഒരുവൻ ഏതുമില്ലാത്തവൻ ആയിരിപ്പാൻ ആഗ്രഹിച്ചു എത്രയും തന്നെത്താനെ മറന്നു നഷ്ടപ്പെടുത്തുന്നുവൊ അവൻ ഭാഗ്യവാനാകും. നിഗളത്തിൽ നിന്ന വിടുതൽ പ്രാപിപ്പാൻ വിചാരിക്കുന്നവൻ അതിനോടു പൊരുതാൽ മാത്രം പോരാ, നിഗളത്തെ പുറത്തിറക്കി താഴ്മയെ അകത്തിരുത്തണം. നമ്മുടെ കൎത്താവായ മിശിഹാ തമ്പുരാനിലുള്ള ജീവന്റെ ആത്മാവു സത്യ വിനയത്തെ നമ്മിൽ വേല ചെയ്യും. (റോമ, ൮. ൨., നോക്കുക). മനുഷ്യൻ തന്നെ തന്നെയും, തന്റെ സ്വന്ത ഇഷ്ടത്തേയും അന്വേ

ഷിക്കുന്നു. "യഹോവാ വിശ്വാസമുള്ളവരെ കാക്കുകയും അഹങ്കാരം പ്രവൃത്തിക്കുന്നവൎക്കു പൂൎണ്ണമായി പകരം കൊടുക്കുകയും ചെയ്യുന്നു." സങ്കീ. ൩൧. ൨൩.

നമ്മുടെ രക്ഷിതാവിനെ തന്നെ ദൃഷ്ടാന്തമായി എടുക്കാം. താൻ തനിക്കൊന്നും വിചാരിക്കാതെ പിതാവിനെ മഹത്വപ്പെടുത്തുവാൻ തന്നെത്തന്നെ മുഴുവനായി ഏല്പിച്ചുകൊടുത്തു. ഞാൻ എന്റെ മഹത്വത്തെ തന്നെ അന്വേഷിക്കുന്നില്ല. (യോഹ, ൮: ൫൦) നിഗളികളെ ശിക്ഷിക്കുന്നതുപോലെ, താഴ്മയുള്ളവരെ താൻ രക്ഷിക്കുന്നു. "തന്നെത്താൻ ഉയൎത്തുന്നവൻ എല്ലാം താഴ്ത്തപ്പെടും" (മത്താ. ൨൩, ൧൨) അവൻ ഹൃദയവിചാരത്തിൽ അഹങ്കരിക്കുന്നവരെ ചിതറിച്ചു. (ലൂക്കോ. ൧. ൫൧) ദൈവം നിഗളികളോടു എതിൎത്തു നിൽക്കും. (൧പത്രോ. ൫. ൫) വിനയമുള്ളവരോടു കൂടെ ജ്ഞാനം ഉണ്ടു. നീതിമാനുള്ള തിന്മകൾ പലതാകുന്നു, എങ്കിലും കൎത്താവു എല്ലാററിൽ നിന്നും അവനെ വിടുവിക്കുന്നു. (സങ്കീ. ൩൪. ൧൯). ഞാൻ വിനയമുള്ളവരുടെ ആത്മാവിനെ ജീവിപ്പിപ്പാനും ദുഃഖമുള്ളവരുടെ ഹൃദയത്തെ ജീവിപ്പിപ്പാനും ദുഃഖവും വിനയവുമുള്ള ആത്മാവോടു കൂടിയവനോടു കൂടെ വസിക്കുന്നു. പ്രിയമുള്ളവരെ, നാം സഹോദരസ്നേഹമുള്ളവരായിരിക്കണം. "ഞാൻ മനുഷ്യരുടെയും ദൈവദൂതന്മാരുടെയും നാവുകളാൽ സംസാരിച്ചാലും എനിക്കു സ്നേഹമില്ല എങ്കിൽ ഞാൻ, ശബ്ദിക്കുന്ന ഓടെങ്കിലും ചിലമ്പുന്ന കൈത്താളമെങ്കിലും ആയിച്ചമഞ്ഞു" (൧കോറി. ൧൩. ൧) സ്നേഹം നിഗളിക്കുന്നില്ല, ചീക്കുന്നില്ല. (രോമാ ൧൨. ൧൬. ഫിലി, ൨ ൩). വിനയം എന്നതു നമ്മുടെ കൎത്താവു തന്റെ ശിഷ്യന്മാരുടെമേൽ പ്രത്യേകം പതിപ്പാൻ ആഗ്രഹിക്കുന്ന തന്റെ സ്വരൂപത്തിന്റെ ലക്ഷണമാകുന്നു. പ്രിയമുള്ളവരെ, നമ്മുടെ രക്ഷകന്റെ ജനനത്തെക്കുറിച്ചു വിചാരിപ്പിൻ. തന്റെ വീണ്ടെടുപ്പിനെക്കുറിച്ചു വിചാരിപ്പിൻ, ഇവ എല്ലാററിന്റെയും തുടസ്സം തന്റെ താഴ്മയിലാകുന്നു ഇരിക്കുന്നതു. മനുഷ്യപുത്രൻ ശുശ്രൂഷ ചെയ്യിപ്പാനല്ലാ, പിന്നെയോ ശുശ്രൂഷിപ്പാനും അനേകൎക്കു വേണ്ടി തന്റെ ജീവനെ വീണ്ടെടുപ്പിനായി കൊടുപ്പാനുമായിട്ടാകുന്നു. നമ്മുടെ കുഡുംബങ്ങളിൽ ഛിദ്രം ഉണ്ടാകുവാനുള്ള പ്രധാന കാരണം നിഗളം ആകുന്നു. മാതാപിതാക്കന്മാരുടെ കീഴ്വരുതിയിലും ദൈവഭയത്തിലും ജീവിക്കുന്ന ബാല്യക്കാൎക്കു നിഗളം അല്ലെങ്കിൽ സ്വയപുകഴ്ച ഉണ്ടാകയില്ല. മാതാപിതാക്കന്മാരായുള്ളവരെ നിങ്ങളുടെ മക്കളെ ദൈവഭക്തിയിൽ വളൎത്തുവിൻ. സകല ദുൎവ്വിഷയങ്ങളിലും ഉള്ളതായ അവരുടെ സംസൎഗ്ഗത്തെ ഇല്ലായ്മ ചെയ്വിൻ. അവരെ തന്നിഷ്ടത്തിൽ വിടുന്നതിന്നു നിങ്ങൾ സമ്മതിച്ചാൽ നിങ്ങൾ വയസ്സു ചെല്ലുമ്പോൾ നി

ങ്ങളുടെ നരയെ ദുഃഖത്തോടെ ശവക്കുഴിയിലേക്കു ഇറക്കുമാറാക്കും.

പ്രിയമുള്ളവരെ, ശലോമോനെക്കുറിച്ചു വിചാരിപ്പിൻ, അവന്റെ പിതാവായ ദാവീദിന്റെ മരണശേഷം അവൻ രാജാവായി. അവൻ ഗിബെയോനിൽ യഹോവായിക്കു ബലി കഴിപ്പാൻ പോയി, സ്വപ്നത്തിൽ യഹോവാ അവനു പ്രത്യക്ഷനായി, "ഞാൻ നിനക്കു തരേണ്ടതിനെ ചോദിച്ചുകൊൾക" എന്നു ദൈവം പറഞ്ഞു. (൧ രാജ, ൩-൫ മുതൽ വായിക്കുക). ബാല്യക്കാരനായ ശലോമോൻ തന്റെ ജനത്തെ ക്രമമായി ഭരിപ്പാനുള്ള ജ്ഞാനം ദൈവത്തോടു ചോദിച്ചു. തന്നിമിത്തം ദൈവത്തിനു അവന്റെമേൽ സ്നേഹം തോന്നി ജ്ഞാനം, ധനം, മാനം എന്നിവയെ ദൈവം അവനു കൊടുത്തു. ശലോമോനെപ്പോലെ ബുദ്ധിയുള്ള രാജാക്കന്മാർ അവനു മുമ്പു ഉണ്ടായിട്ടുമില്ല മേൽ ഉണ്ടാകയുമില്ല എന്നു ദൈവം വാഗ്ദത്തം ചെയ്തു. ബാല്യക്കാരായ സഹോദരന്മാരെ മനുഷ്യനു ഇഷ്ടമുള്ളതായ സകലത്തെയും തരുന്നവനായ ദൈവം നിനക്കെന്തു വേണം എന്നു ശലോമോനോടു ചോദിച്ചപ്പോൾ അവൻ പറഞ്ഞ വചനത്തെക്കുറിച്ചു ഓൎക്കുവിൻ. അവൻ ധനത്തെയൊ, മാനത്തെയൊ, സൌന്ദൎയ്യത്തെയൊ എന്നുവേണ്ടാ ലോകാഡംബരങ്ങളിൽ മനുഷ്യനെ വശീകരിക്കുന്ന ഒന്നിനെയും ആവശ്യപ്പെട്ടില്ല. സഹോദരന്മാരെ നമ്മുടെ ലോകജീവിതം നിസ്സാരമാകുന്നു, മരണം ഏതു സമയത്തിൽ നമ്മെ വന്നു പിടികൂടുമെന്നു ഒരുവനും നിശ്ചയമില്ല. അവൻ മുല കുടിക്കുന്ന കുഞ്ഞുങ്ങൾമുതൽ ബാല്യക്കാരൻ, സുന്ദരൻ, നിഗളി, ധനവാൻ, പ്രഭു, രാജാവു എന്നുവേണ്ടാ സകലരെയും ഒരു നിമിഷത്തിനകം പിടിക്കും. നമ്മുടെ ഈ ലോകത്തിൽ ജഡത്തിനടുത്ത ചിററിമ്പങ്ങളിൽ നാം വശീകരിക്കപ്പെടരുതെ. നമ്മുടെ സ്വല്പ സമയത്തെ കളിവിനോദാദികളിൽ ചിലവഴിക്കാതെ, ഉപവാസത്തിലും പ്രാൎത്ഥനയിലും ധ്യാനത്തിലും ചിലവഴിപ്പിൻ. നിഗളികളെ നിങ്ങളുടെ നിഗളത്തെ വിനയത്താൽ ജയിപ്പിൻ, പരിഹാസക്കാരെ നിങ്ങളുടെ പരിഹാസത്തെ നിൎത്തി കൎത്താവിന്റെ നാമത്തെ പ്രസംഗിപ്പിൻ. സുന്ദരന്മാരെ നിങ്ങളുടെ സുന്ദരം കരിവാളിപ്പാകാതിരിപ്പാൻ വേണ്ടി നിങ്ങളുടെ സൌന്ദൎയ്യത്തെപ്പററി പ്രശംസിക്കരുതെ. കൎത്താവിന്റെ മുമ്പാകെ സൌന്ദൎയ്യവും ധനവും മാനവും ഒന്നുമില്ലാത്തതാകുന്നു. ധനവാനെയും ദരിദ്രനായ ലാസറിനെയും കുറിച്ചു വിചാരിപ്പിൻ. ലോകത്തിൽ ധനവാന്മാർ ദരിദ്രന്മാരെ നിരസിച്ചു അവരെ ദുഃഖിപ്പിക്കുന്നു. ധനവാനെ! നിന്റെ മരണത്തെക്കുറിച്ചും മിശിഹായുടെ രണ്ടാമത്തെ വരവിനെക്കുറിച്ചും തന്റെ പക്ഷഭേദമില്ലാത്ത ന്യായവിധിയെക്കുറിച്ചും വി

ചാരിക. ദരിദ്രന്മാരെ നിങ്ങൾ ഏതുപ്രകാരം പുറത്തിട്ടു വാതിലടച്ചുവൊ, അപ്രകാരം നിങ്ങളേയും അടെക്കുന്ന ഒരു ദിവസമുണ്ടു. അയ്യൊ! പാപിയെ നീ ഉണരുക. നമ്മുടെ കൎത്താവിന്റെ ന്യായത്തീൎപ്പിൽ പക്ഷാഭേദം ഇല്ലാ. ധനവാനെയും ദരിദ്രനെയും ഉണ്ടാക്കിയവൻ കൎത്താവാകുന്നു.

ദൈവം നമുക്കു ധനത്തെ തന്നതു സാധുക്കളെ ഉപദ്രവിപ്പാനല്ല സഹായിപ്പാനത്രെ. എന്റെ പ്രിയ സഹോദരാ മരണം സമിപമായിരിക്കകൊണ്ടു ഉണരുക നാം മരിക്കുന്നതു ഏതു കൊല്ലം ഏതു മാസം ഏതു ദിവസം ഏതു മണിക്കൂറിൽ എന്നു നമുക്കു നിശ്ചയമില്ല. മരണം നിശ്ചയം എങ്കിലും മരിക്കുന്ന സമയം നിശ്ചയമില്ല. (പ്രസംഗം, ൨. ൨. ലൂക്കോ, ൧൨. ൪൦) നാം ഒരിക്കൽ മാത്രം മരിക്കുന്നു. (എബ്രാ, ൯. ൨൭) ദുഃഖദിവസങ്ങൾ പലതും അരിഷ്ടദിവസങ്ങൾ വളരെയും പരീക്ഷാദിവസങ്ങൾ ഏറെയും ഉണ്ടു. മരണദിവസമൊ ഒന്നുമാത്രം. നല്ല അവസാനം എങ്കിൽ നിത്യമോക്ഷഭാഗ്യത്തിനും, ചീത്തയെങ്കിൽ നിത്യനരകാഗ്നിക്കും അവകാശിയായിത്തീരും. ഒരു ഭക്തന്റെ മരണസമയം അവൻ ഇപ്രകാരം പറഞ്ഞു. "ഹാ മരണമെ നീ ഇത്രമേൽ ആനന്ദമുള്ളവൻ എന്നു ഞാൻ സ്വപ്നത്തിൽ പോലും വിചാരിച്ചില്ല" എന്റെ സ്നേഹിതാ നീ ഇപ്പോൾ മരിക്കുന്നെങ്കിൽ നിനക്കു ഇങ്ങനെ പറവാൻ കഴിയുമൊ? നാം ഒരിക്കൽ മാത്രം മരിക്കുമെന്നുള്ള ദൈവവചനത്തെ നീ കേട്ടുവല്ലൊ. നമ്മുടെ ആയുസ്സു ചുരുക്കം (യോബ്, ൧൪. ൧൨) എന്റെ ആയുസ്സു നിന്റെ മുമ്പാകെ ഒന്നുമില്ലാത്തതുപോലെ ഇരിക്കുന്നു. (സങ്കീ. ൩൯. ൫) ഇവയെല്ലാം എന്റെ സഹോദരാ നീ ഉറ്റു ചിന്തിക്ക. നിന്റെ മരണത്തെക്കുറിച്ചു നിനക്കു നിശ്ചയമില്ലാത്തതിനാൽ നീ മേലിൽ പാപം ചെയ്യാതിരിക്കാൻ സൂക്ഷിക്ക. നീ താഴ്മയുള്ളവനാകുവാനും നിന്റെ ആത്മാവിനെ മിശിഹാതമ്പുരാൻ സ്വീകരിപ്പാനുമായി നിന്റെ ഹൃദയത്തിൽ കുടിയിരിക്കുന്ന പിശാചിനെ ഓടിച്ചു പരിശുദ്ധാത്മാവിന്റെ പാൎപ്പിടമാക്കുക. എന്നാൽ നിനക്കു നിന്റെ പരമരക്ഷിതാവിന്റെ പറുദീസായിൽ പരമാനന്ദകരമായ സുഖം ലഭിക്കും. അതിനാൽ ജഡകണ്ണുകളെ മാത്രം തുറക്കാതെ, ആത്മകണ്ണുകളെ തുറന്നു ഹൃദയവെടിപ്പോടെ കൎത്താവിൽ ശരണപ്പെടുക.

കിഴക്കാകരെ കെ. എം. പൈലൂസ്.

---

## നീതീകരണം (തുടർച്ച)

൧൪൮-ാം പുറം അവസാനിച്ച ശേഷം.

നീതീകരിക്കപ്പെടുന്നതിനു മുമ്പും പിമ്പും നല്ല പ്രവൃത്തികളെ ചെയ്വാൻ പ്രവൃത്തിസംബന്ധമായ കൃപ എന്നതു നമുക്കു കൂടക്കൂടെ ആവശ്യമാകുന്നു. "എന്നെക്കൂടാതെ നിങ്ങൾക്കു ഒന്നും ചെയ്വാൻ കഴികയില്ല" എന്നു നമ്മുടെ രക്ഷിതാവു പറയുന്നു; ദൈവത്തിന്റെ കൃപക്കൂടാതെ ഒരു നല്ല വിചാരത്തിനുപോലും നാം അപ്രാപ്തർ എന്നു ശ്ലീ: പൌലൊസും പറയുന്നു. നീതീകരണത്തിനു മുമ്പായി കൃപയുടെ സഹായത്താൽ ചെയ്യപ്പെടുന്ന നല്ല പ്രവൃത്തികൾ കൃത്യമായി പറഞ്ഞാൽ, പുണ്യമുള്ളതല്ലെന്നിരുന്നാലും നീതീകരണത്തിനു വഴി ഒരുക്കുവാനും തന്റെ കരുണയും സ്നേഹവും മൂലം മാത്രം ആകുന്നു എങ്കിലും ദൈവത്തെ ഉണർത്തുവാനും അതിനു നമുക്കു സഹായിപ്പാനും നമ്മെ അധികം ഒരുക്കമുള്ളവരാക്കുവാനും ഉതകുന്നു. എന്നാൽ പ്രവൃത്തിസംബന്ധമായ കൃപയുടെ സഹായത്തോടുകൂടി നീതീകരണകൃപയുടെ പടുതി (സ്ഥിതി)യിൽ ഇരിക്കുന്ന ഒരുവൻ നല്ല പ്രവൃത്തികൾ ചെയ്യുന്ന അവ ദൈവത്തിനു അംഗീകാര്യമായതും ഭൂമിയിൽ കൃപയുടെ വർദ്ധനവിനും സ്വർഗ്ഗത്തിൽ മഹത്വത്തിന്റെ വർദ്ധനവിനും യോഗ്യമാക്കുന്നതുമാകുന്നു.

അതുകൊണ്ടു "ദൈവം നിങ്ങളുടെ പ്രവൃത്തിയേയും വിശുദ്ധന്മാരെ ശുശ്രൂഷിച്ചതിനാലും ശുശ്രൂഷിക്കുന്നതിനാലും തന്റെ നാമത്തിൽ കാണിച്ച സ്നേഹത്തെയും മറപ്പാൻ തക്കവണ്ണം അനീതിയുള്ളവനല്ല" (എബ്രാ. ൬: ൧൦) എന്നു ശ്ലീ: പൌലൊസു പറയുന്നു.

"ഇനിയും നീതിയുടെ കിരീടം എനിക്കായി വെച്ചിരിക്കുന്നു; അതു നീതിയുള്ള ന്യായാധിപതിയായ കർത്താവു ആ ദിവസത്തിൽ എനിക്കു നല്കും; എനിക്കു മാത്രമല്ല, അവന്റെ പ്രത്യക്ഷതയെ സ്നേഹിച്ചിട്ടുള്ള ഏവർക്കുംകൂടെ" എന്നു തിമൊഥെയോസിനു എഴുതുമ്പോൾ താൻ പറയുന്നു. (൨ തിമൊ. ൪: ൮.) "എന്തെന്നാൽ ഈ ക്ഷണനേരത്തേക്കുള്ള ഞങ്ങളുടെ ലഘുവായ സങ്കടം അത്യന്തം അനവധിയായിട്ടു തേജസ്സിന്റെ നിത്യഘനത്തെ ഞങ്ങൾക്കു സമ്പാദിക്കുന്നു" എന്നു കൊറിന്ത്യക്കുള്ള തന്റെ ൨-ാം ലേഖനത്തിലും താൻ പറയുന്നു.

എങ്കിലും നമ്മുടെ എല്ലാ യോഗ്യതകളും മ്ശിഹായുടെ യോഗ്യതകളിന്മേലും അതുകൂടാതെ നമുക്കു സ്വർഗ്ഗത്തിലേക്കു ഒരു ചുവടുപോലും വെയ്പാൻ വഹിയാത്തതായ തന്റെ കൃപമേലും അടിസ്ഥാനപ്പെട്ടിരിക്കുന്നു.

കൃപയുടെ സ്ഥിതിയിൽതന്നെ ഇരുന്നുകൊണ്ടു ചെയ്യപ്പെടുന്ന നല്ല പ്രവൃത്തിയുടെ പുണ്യം, നീതീകരണത്തിന്റെ ഫല

ത്തിലും നമ്മുടെ കൎത്താവിനോടുള്ള യോജിപ്പില്ലാ ആകയാൽ നമ്മുടെ സ്വന്ത പുണ്യം ആകുന്നു, എന്തെന്നാൽ ആ നല്ല പ്രവൃത്തി, ദൈവത്തിന്റെ കൃപയോടു കൂടെ നാം കൂടി പ്രവൃത്തിക്കയാൽ വാസ്തവമായി നമ്മാൽ ചെയ്യപ്പെടുന്നു എന്നും പറയാം; എന്നാൽ മുന്തിരിങ്ങാ, ഒരു കൊമ്പിന്റെ ഫലം എന്നിരുന്നാലും പ്രധാനമായി തള്ള വള്ളിയുടെ ഫലവും ആകുന്നു; എന്തെന്നാൽ അതുകൂടാതെ കൊമ്പിനു ഒരു ഫലവും പുറപ്പെടുവിപ്പാൻ വഹിയാ. അതുകൊണ്ടു നമ്മുടെ പുണ്യം മ്ശിഹായുടെ യോഗ്യതകളെ എടുത്തുകളയുന്നില്ല, എന്തെന്നാൽ തന്നെക്കൂടാതെ നമുക്കു ഒന്നും ചെയ്വാൻ കഴികയില്ല. മ്ശിഹാമൂലം നാം യോഗ്യതയുള്ളവരാകുന്നു, മ്ശിഹാ നമ്മെ യോഗ്യതപ്പെടുത്തുന്നു; അല്ലെങ്കിൽ ഏററം ഉത്തമമായി പറഞ്ഞാൽ, മ്ശിഹാ നമ്മിൽ (ഉള്ളിൽ) പുണ്യം ആകുന്നു, അതിനാൽ മഹത്വം എല്ലാം തന്റേതുതന്നെ. "താൻ മനുഷ്യരുടെമേൽ നല്കിയ ദാനങ്ങളെതന്നെ അവരുടെ പുണ്യങ്ങളായി താൻ വിചാരിക്കത്തക്കവണ്ണം മനുഷ്യരോടു തന്റെ നന്മ അത്ര വലിയതാകുന്നു എന്നു കൎത്താവിൽ അല്ലാതെ ഒരു ക്രിസ്ത്യാനി തന്നിൽതന്നെ ശരണപ്പെടുന്നതിനൊ പുകഴുന്നതിനൊ ഇടവരരുതെ" എന്നു ത്രെന്ത്സുന്നഹദോസു പറയുന്നു. ദൈവം നമ്മുടെ പുണ്യങ്ങളെ കിരീടം ധരിപ്പിക്കുമ്പോൾ താൻ തന്റെ കൃപയെ തന്നെ കിരീടം ധരിപ്പിക്കുന്നു എന്നു ശ്രു: ആഗസ്റ്റിൻ മുമ്പെതന്നെ പറഞ്ഞിട്ടുണ്ടായിരുന്നു.

—൧

## മതവിപരീതികളുടെ ജ്ഞാനസ്നാനം വാസ്തവമൊ?.

താഴെ ചേൎത്തിരിക്കുന്നതു ഒരു അംഗ്ലിയാ വൈദികൻ ഒരു വൈദിക പത്രത്തിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ലേഖനത്തിന്റെ ചുരുക്കമാകുന്നു.

പിതൃ പുത്ര പരിശുദ്ധാത്മാവിന്റെ നാമത്തിൽ വെള്ളം കൊണ്ടു ആരുതന്നെ ജ്ഞാനസ്നാനപ്പെടുത്തിയാലും അതു സാധുവാണെന്നു വിചാരിക്കേണ്ടതാണെന്നു ഒരു ലേഖകൻ നിങ്ങളുടെ പത്രത്തിൽ എഴുതിയിട്ടുണ്ടല്ലൊ. ഒരു കൂദാശയുടെ സാധുത്വത്തിനു വിശ്വാസവും ഉദ്ദേശവും വേണമെന്നു സഭ പഠിപ്പിക്കുന്നു. മാമ്മോദീസായിൽ ക്രിസ്തുവിനു പാപത്തെ മോചിക്കാമെന്നും മോചിക്കുമെന്നും കാതോലിക്കാ സഭ പഠിപ്പിക്കയും അതിലെ അംഗങ്ങൾ വിശ്വസിക്കയും ചെയ്യുന്നു. ജ്ഞാനസ്നാനത്തിൽ ലഭിക്കുന്നതൊ നൽകുന്നതൊ ആയ ഫലം ഇതാണെന്നു സഭക്കു ഉദ്ദേശം ഉണ്ടു. പ്രാ

ചീന കാലത്തു വേദവിരോധികളുടെ ജ്ഞാനസ്നാനത്തെ സാധുവായി സഭ അംഗീകരിച്ചിട്ടുണ്ടു. അതിന്റെ കാരണം എന്തെന്നു വച്ചാൽ, ജ്ഞാനസ്നാനത്തിൽ നൽകയൊ ലഭിക്കയൊ ചെയ്യുന്നതായി സഭ വിശ്വസിക്കയും ഉദ്ദേശിക്കയും ചെയ്യുന്ന ഫലങ്ങൾ ജ്ഞാനസ്നാനത്തിനുണ്ടെന്നു അന്നത്തെ മതവിപരീതികളും വിശ്വസിച്ചിരുന്നു. അവരുടെ ദുരുപദേശങ്ങൾ എന്തായിരുന്നാലും ജ്ഞാനസ്നാനത്തെ സംബന്ധിച്ച അവർ വിശ്വസിച്ചിരുന്നതും സഭ വിശ്വസിച്ചിരുന്നതും ഒന്നുതന്നെ ആയിരുന്നു. അതിനാൽ എടുത്തുകാരുടെ സ്നാനം സാധുവായി വിചാരിച്ചതാണ.

എന്നാൽ ജ്ഞാനസ്നാന വിഷയത്തിൽ പ്രാചീന വേദവിരോധികളുടെയും ഈ കാലത്തെ പ്രൊത്തെസ്താന്റ ശാഖകളുടെയും ഉപദേശങ്ങൾ തമ്മിൽ സാമ്യമില്ലാതിരിക്കകൊണ്ടു മുൻകാലത്തെ വേദവിരോധികളുടെ സ്നാനത്തെക്കുറിച്ച സഭ വിചാരിച്ച അഭിപ്രായം ഈ പ്രൊത്തെസ്താന്റുകാരുടെ കാൎയ്യത്തിൽ സാക്ഷിയായി എടുത്തുകൂടാ. ജ്ഞാനസ്നാനം കൈക്കൊള്ളുന്ന ആളിനെ അതു ദൈവപുത്രനാക്കയും വീണ്ടും ജനിപ്പിക്കയും അവന്റെ പാപങ്ങളെ കഴുകിക്കളകയും ചെയ്യുന്നു എന്നു സഭ വിശ്വസിക്കയും ഉദ്ദേശിക്കയും ചെയ്യുന്നു. പ്രൊത്തെസ്താന്റുകാരിൽ മിക്ക വകുപ്പുകളും ഈ ഉപദേശത്തിൽ വിശ്വസിക്കയൊ ജ്ഞാനസ്നാനത്താൽ ഈ വരങ്ങളെ കൊടുക്കയൊ പ്രാപിക്കയൊ ചെയ്യുന്നില്ല. ജ്ഞാനസ്നാനം കൊടുക്കുന്ന പട്ടക്കാരനാകട്ടെ, അതിനെ കൈക്കൊള്ളുന്ന ആളാകട്ടെ, അവർ ഉൾപ്പെട്ട സമുദായമാകട്ടെ തിരുസഭയുടെ ഈ ഉപദേശവും ഉദ്ദേശവും സ്വീകരിക്കയൊ ഇവയെ നൽകുന്നതായി ഉദ്ദേശിക്കയൊ ചെയ്യുന്നില്ല. അതിനാൽ രണ്ടു മാമ്മോദീസാകളും രണ്ടു തരമാകുന്നു. ഒന്നു പുറമെയുള്ള അടയാളം മാത്രവും മറേറതു പാപത്തെ കഴുകി വീണ്ടും ജനിപ്പിക്കുന്ന ഒരു കൂദാശയും ആകുന്നു. തിരുസഭയുടെ മമ്മോദീസാ ക്രിസ്തുവിന്റെ തൊഴുത്താകുന്ന സഭയിലേക്കു കൂട്ടിച്ചേൎക്കുന്ന ഏക മാമ്മോദീസായാകുന്നു. മറേറതൊ "അനുസരണത്തിന്റെ ഒരു പരീക്ഷ" മാത്രവുമാകുന്നു.

ഇതുകൊണ്ടു ഈ എഴുത്തുകാരൻ സ്ഥാപിച്ചിരിക്കുന്നതു ജ്ഞാനസ്നാനത്തിൽ വീണ്ടുംജനനം ഇല്ലെന്നു വിശ്വസിക്കുന്നവരുടെ സ്നാനം സാധുവല്ലെന്നും അവരെ പുനർസ്നാനം ചെയ്യണമെന്നുമാകുന്നു. ഈ അഭിപ്രായം സാധുവായി വിചാരിക്കുന്ന പക്ഷം സുറിയാനി സഭയിൽനിന്നു പിരിഞ്ഞുപോയിരിക്കുന്ന നവീകരണക്കാരുടെ മാമ്മോദീസായെക്കുറിച്ച എങ്ങിനെയാണു നാം വിചാരിക്കേണ്ടതെന്നു ഒരു തൎക്കം പുറപ്പെടുന്നു. അവർ ജ്ഞാനസ്നാന വീണ്ടും ജനനത്തിൽ വിശ്വസിക്കുന്നില്ലെന്നു കുറെ വൎഷങ്ങ

ൾക്കു മുമ്പു അവരുടെ പത്രികയിൽ കെ. എൻ. ഡി. തുടരെ എഴുതികൊണ്ടിരുന്നു. അവരിൽ ഉള്ള വൈദികന്മാരാകട്ടെ അനന്മെനികളാകട്ടെ ആരും അതിനെ എതൃത്തു കണ്ടില്ല. ആ സഥിതിക്കു നവീകരണ ഉപദേശപ്രകാരം സ്നാനം വീണ്ടും ജനനമല്ലന്നു വിചാരിക്കേണ്ടിയിരിക്കുന്നു. കൎത്താവിന്റെ ദൈവത്വത്തെക്കുറിച്ചു ഭയങ്കരമായ എടത്തുട്ടിൽ അകപ്പെട്ടുപോയ അറിയോസു മുതൽ പേരുടെ ജ്ഞാനസ്നാനത്തെ സ്വീകരിക്കാൻ പാടില്ലന്നു നമ്മുടെ കാനോനിൽ വിധിച്ചിട്ടുണ്ടെങ്കിലും എല്ലാ വേദവിരോധികളേയും ഈ സഥിതിയിൽ വച്ചിട്ടില്ല. വീണ്ടും ജനനം ആ കാലത്തു ഒരു വക എടത്തുട്ടുകാരും നിഷേധിച്ചിട്ടില്ലാഞ്ഞതിനാൽ അതിനെക്കുറിച്ചു കാനോനിൽ ഒന്നും പറവാൻ ഇട വന്നിട്ടില്ല. മേല്പറഞ്ഞ ആംഗ്ലിയാ വൈദികന്റെ അഭിപ്രായം ആലോചിക്കുന്നതായാൽ നവീകരണക്കാരുടെ ജ്ഞാനസ്നാനത്തെ സാധുവായി വിചാരിപ്പാൻ പാടില്ല. ജ്ഞാനസ്നാനം ക്രിസ്ത്യാനിത്വത്തിന്റെ അടിസഥാനവും മറ്റുള്ള സകല ക്രദാശകളുടെയും സാധുത്വത്തിനു അവശ്യം ഒഴിച്ചുകൂടാത്തതുമായിരിക്കുന്ന സഥിതിക്കു ഈ സംഗതി നമ്മുടെ സഭയിലെ വൈദികന്മാരുടെ ആലോചനക്കു ഒരു വിഷയമാകുന്നു എന്നു ഞങ്ങൾ ഓൎപ്പിച്ചുകൊള്ളുന്നു.

---

## മരണപത്രങ്ങളും ഭാഗപത്രങ്ങളും എഴുതുന്നവർ ഓൎത്തിരിക്കേണ്ട ഒരു സംഗതി.

ദശാംശങ്ങളും കടിഞ്ഞൂൽ ഫലങ്ങളും ദൈവത്തിനുള്ളവയാകുന്നു. ഇതു യഹൂദന്യായപ്രമാണത്തിൽ അടങ്ങിയിരിക്കുന്നതും യഹൂദന്മാര ഏറ്റക്കുറെ നടത്തിവന്നതുമായ ഒരു നിബന്ധനയും ആയിരുന്നു. ദൈവത്തിനു എന്നു പറയുമ്പോൾ ദൈവത്തിനു മനുഷ്യന്റെ ഈവക കാഴ്ചകൾ ആവശ്യമുണ്ടന്നല്ലാ, ദൈവസഭക്കു ഇവ കൊടുക്കണമെന്നും അവ ദൈവത്തിന്റെ മഹത്വത്തിനും സഭയുടെ ആവശ്യങ്ങൾക്കുപയോഗപ്പെടുത്തണമെന്നും ആകുന്നു,

ക്രിസ്ത്യാനി സഭയിലും ഈ നിയമം ആദ്യകാലം മുതലെ നടപ്പുണ്ടായിരുന്നു- ഇതെന്നല്ലാ ഇതിൽ അധികമായിരുന്നു അപ്പൊസ്തോല കാലത്തെ നടപ്പു. വിശ്വാസികൾ അവരുടെ ആദായത്തിലൊ വരുമാനത്തിലൊ പത്തിൽ ഒന്നു കൊടുക്ക എന്നല്ല, അവരുടെ സകല സ്വത്തുക്കളും ദൈവ സഭക്കായി പ്രതിഷ്ടിക്കയായിരുന്നു പതിവു. സഭക്കു കൊടുപ്പാനായി സകലവും വിററ ഒരു കുഡുംബം (അനനിയാസും സപ്പീറായും) അതിൽ ഒരു ഭാഗം വഞ്ചിച്ചെടുത്തതിനു മരണ ശിക്ഷകൂടെ അനുഭവിക്കേണ്ടി വന്നതായി നാം വായിക്കുന്നു.

ക്രിസ്ത്യാനിസഭ വൎദ്ധിച്ചു വന്നപ്പോൾ ഇങ്ങനെ സൎവ്വസ്വവും സഭയ്ക്കു പ്രദിഷ്ഠിച്ചു കൊണ്ടു പൊതുവിൽ ജീവിക്കുന്നതു അസാദ്ധ്യമെന്നു കാണുകയാൽ ആ നടപ്പു ഭേദപ്പെട്ടു പോയി എങ്കിലും ആ സ്ഥാനത്തു ദശാംശവും കടിഞ്ഞൂൽ ഫലവും നടപ്പായി വന്നു. ഈ പതിവു നമ്മുടെ മലയാള സഭയിലും പൂൎവ്വകാലം മുതലെ ഉണ്ടായിരുന്നു. പശുക്കൾ പ്രസവിച്ചാൽ കടിഞ്ഞൂൽ കിടാവും വൃക്ഷങ്ങളുടെ ആദ്യഫലങ്ങളും ഇന്നും ചില സ്ഥലങ്ങളിൽ പള്ളിക്കു കൊടുത്തുവരുന്നതു ഈ പൂൎവ്വനടപ്പിന്റെ ശിഷ്ടങ്ങൾ ആകുന്നു.

ഇതു കൂടാതെ വേറെ വിധത്തിലും ക്രിസ്ത്യാനികൾ തങ്ങളുടെ സമ്പാദ്യങ്ങളുടെ രക്ഷയ്ക്കു വേണ്ടി ദൈവത്തിനായി അവയിൽ ഒരംശം പ്രദിഷ്ഠിക്കുന്ന പതിവു ഉണ്ടു. പഴയ പള്ളികൾക്കു കാണുന്ന സ്ഥാവരജംഗമസ്വത്തുക്കൾ എല്ലാം പള്ളിയിൽനിന്നു രൊക്കം വില കൊടുത്തു വാങ്ങിച്ചവയല്ലെന്നു നമുക്കറിയാം. അവയിൽ പലതും പള്ളിക്കായി ചില വിശ്വാസികൾ ദാനം ചെയ്തിട്ടുള്ളവയാണു. തറവാട്ടുസ്വത്തുക്കൾ മക്കൾക്കു ഭാഗം ചെയ്തുകൊടുക്കയൊ സഹോദരന്മാർ തമ്മിൽ ഭാഗിക്കയൊ ചെയ്യുമ്പൊഴും വിശ്വാസികൾ മരിക്കാറാകുമ്പോഴും തങ്ങൾക്കു കുടുംബത്തിനു വേണ്ടി കുൎബ്ബാന ചൊല്ലുന്ന വകയ്ക്കും മറ്റുമായി തങ്ങളുടെ സമ്പാദ്യങ്ങളിൽ ഒരംശം വേൎതിരിച്ചു പള്ളിക്കു കൊടുക്ക പതിവുണ്ടായിരുന്നു. പല പള്ളികളുടെയും സ്വത്തുക്കളിൽ ഒരംശം ഇങ്ങനെ കിട്ടിയ വകകൾ ഉൾപ്പെട്ടിട്ടുണ്ടു. എന്നാൽ കാലക്രമേണ ഈ വക ഔദാൎയ്യങ്ങൾ നമ്മുടെ സഭയിൽ ചുരുങ്ങിച്ചുരുങ്ങി ഇപ്പോൾ ഇല്ലെന്നു പറയത്തക്ക സ്ഥിതിയിൽ ആയിരിക്കുന്നു എന്നു വ്യസനപൂൎവ്വം പറയേണ്ടിയിരിക്കുന്നു. ഇങ്ങനെ പറയുന്നതുകൊണ്ടു സുറിയാനിക്കാർ സഭയ്ക്കു ദാനം ചെയ്യുന്നില്ലെന്നു ഞങ്ങൾ പറയുന്നതായി വിചാരിക്കരുതെന്നു ഒപ്പിച്ചുകൊള്ളുന്നു. ഈ കാലത്തു ദാനങ്ങൾ ഇല്ലെന്നില്ല പക്ഷെ ഒരു ഭേദം ഉണ്ടു. വല്ല പ്രത്യേക ആവശ്യങ്ങൾക്കും മെത്രാപ്പോലീത്തന്മാർ നിൎബ്ബന്ധമായും സാഹസമായും കല്പനകളും ആളുകളും അയച്ചു ഉപദ്രവിക്കുമ്പോൾ മനസ്സില്ലാതെ ചില ഔദാൎയ്യങ്ങൾ ചെയ്യാറുണ്ടു. വല്ല കഠിനരോഗമൊ, സ്വത്തിനു നഷ്ടം വരുത്തുന്ന വ്യവഹാരമൊ, മറ്റിതുപോലെയുള്ള ആപത്തുകളൊ സംഭവിക്കുമ്പോൾ പള്ളികൾക്കൊ, പരുമലെക്കൊ, വഴിപാടു കൊടുക്കുന്നവരും ഉണ്ടു. ഈ വക ദാനങ്ങൾ മനസ്സോടെ ചെയ്യുന്നവയല്ല. അവ ധനത്തെ കാക്കുന്ന വേലിയുമല്ല, ആശാന്നു കൊടുക്കാത്തതു വൈദ്യനു കൊടുക്കാം എന്നുള്ള പഴഞ്ചൊല്ലുപോലെ മനസ്സോടെ ദൈവത്തിന്നായി ദശാംശങ്ങളെ കൊടുക്കാത്തവ

രോടു ദൈവം ഓരോ പ്രതിക്രിയ ചെയ്യും. അപ്പോൾ ആ കുടുക്കിൽനിന്നു രക്ഷപെടുവാൻമാത്രം വല്ല വഴിപാടും കൊടുക്കും. രക്ഷപെട്ടു എന്നുകണ്ടാൽ പിന്നീടു മടിശ്ശീലയുടെ കെട്ടഴിക്കയുമില്ല. ഇതാണു നമ്മുടെ ജനങ്ങളുടെ സ്വഭാവം.

യൂറോപ്പിലും അമേരിക്കായിലുമുള്ള ക്രിസ്ത്യാനികളുടെ സമ്പ്രദായം ഇതല്ല. ഒരുവനു സ്വത്തുണ്ടായാൽ അതിൽ ഒരു പ്രധാന അംശം പൊതുജനോപകാരമായ വിഷയങ്ങൾക്കു ധർമ്മം ചെയ്യണമെന്നുള്ളതു അവർ ധാരാളം പഠിച്ചിട്ടുണ്ടു, പ്രവൃത്തിക്കുന്നുമുണ്ടു. മരണപത്രമൊ ഭാഗപത്രമൊ എഴുതുമ്പോൾ അതിൽ ഏതെങ്കിലും ഒരു അംശം സഭക്കായി വേർതിരിച്ചു വെക്കാത്തവർ യൂറോപ്പിലും അമേരിക്കായിലും ഉണ്ടെന്നു തോന്നുന്നില്ല. ധനവാൻ അവന്റെ ധനത്തിന്റെ പുഷ്ടിക്കു അനുരൂപമായും ദരിദ്രൻ അവന്റെ ദാരിദ്ര്യത്തിനു തക്കവണ്ണം വിധവയുടെ ചെമ്പുകാശുപോലെയും തന്റെ സഭയെ സഹായിക്കുന്നു. ഇങ്ങനെയുള്ള ഔദാര്യങ്ങൾകൊണ്ടുമാത്രം സ്ഥാപിക്കപ്പെടുകയും പുലർത്തപ്പെടുകയും ചെയ്യുന്ന പള്ളികൾ, മിഷ്യൻ സമൂഹങ്ങൾ, പള്ളിക്കൂടങ്ങൾ, ആസ്പത്രികൾ, മുതലായവയ്ക്കു കണക്കില്ല. നമ്മുടെ നാട്ടിൽതന്നെയും റോമ്മാക്കാരുടെ ഇടയിൽ ഈ നടപ്പു ധാരാളം ഉണ്ടെന്നുമാത്രമല്ല നാൾക്കുനാൾ വർദ്ധിച്ചുവരുന്നതായും കാണുന്നു. പള്ളിക്കു ഒരംശം പറയാത്ത മരണപത്രമൊ ഭാഗപത്രമൊ അവരിൽ ഉണ്ടെങ്കിൽ നൂറിനു ഒന്നുവീതം കാണുമെന്നു തോന്നുന്നില്ല. നേരെമറിച്ചു ഈ വക ദാനങ്ങൾ അടങ്ങിയ മരണപത്രങ്ങളും ഭാഗപത്രങ്ങളും നമ്മുടെ കൂട്ടത്തിൽ ആയിരത്തിനു ഒന്നുവീതം ഉണ്ടോ എന്നു സംശയമാണു.

അമേരിക്കായിലെ ഒരു അംഗ്ലിക്കൻ ബിഷോപ്പു ഈയിടെ ഈ വിഷയം സംബന്ധിച്ചു പറഞ്ഞ ഒരു പ്രസംഗം സുറിയാനിക്കാർ അറിഞ്ഞിരിക്കേണ്ടതായാൽ അതിൽനിന്നു ഒരു ഭാഗം താഴെ ചേർക്കുന്നു.

“നിന്നെ ക്രിസ്തുവിന്റെ ശരീരത്തിലേക്കു ജ്ഞാനസ്നാനപ്പെടുത്തുകയും വിശുദ്ധ കുർബ്ബാനയിൽ ജീവന്റെ അപ്പത്തെ നിനക്കു ഭാഗിച്ചുതരികയും വിശുദ്ധ വേദപുസ്തകത്തെ നിനക്കായി സൂക്ഷിച്ചുതരികയും ഞെരുക്കകാലത്തും മരണനാഴികയിലും നിന്റെ ആത്മാവിനു ശുശ്രൂഷിപ്പാൻ തന്റെ പട്ടക്കാരെ നിന്റെ കിടക്കയിലേക്കു അയക്കയും ചെയ്യുന്ന ജീവനുള്ള ദൈവത്തിന്റെ സഭക്കുവേണ്ടി മരണപത്രത്തിൽ നിന്റെ മുതലിന്റെ ഒരംശം വേർതിരിച്ചു വെക്കേണ്ടതു നിങ്ങളുടെ ചുമതലയും കടമയും ആണെന്നു ഈ അവസരത്തിൽ ഞാൻ നിങ്ങളെ ഓർപ്പിച്ചുകൊള്ളു

108

ന്നു. ഈ ലോകത്തിൽ നീ ഇട്ടേച്ചു പോകുന്ന നിന്റെ അനന്തരവരെ സഭ ആശ്വസിപ്പിക്കയും ആത്മീയ വാഴ്വുകളാൽ വാഴ്ത്തുകയും ചെയ്യും. സഭ ഭൂമിയിൽ കർത്താവിന്റെ പ്രാതിനിധ്യം വഹിക്കുന്നു. വേദപുസ്തകം അതിനെ മണവാട്ടി എന്നു വിളിക്കുന്നു. അതിനാൽ ദുഃഖവും മരണവുമുള്ള ഈ ലോകത്തിൽവെച്ചു നിന്നെ ആശ്വസിപ്പിക്കയും നല്ല ആശയെ നിനക്കു തരികയും ചെയ്യുന്ന സഭയെ നീ മരണപത്രമെഴുതുമ്പോൾ മറന്നുകളയുമൊ? നിന്റെ കുഡുംബത്തിനും മക്കൾക്കും നീ ശേഷിപ്പിക്കുന്ന മുതലിൽനിന്നു സഭക്കുവേണ്ടി നീ വേർതിരിച്ചുവെക്കുന്ന ഓഹരി മറെറ അംശത്തെ അനുഗ്രഹിക്കയും ഇരട്ടി വർദ്ധനവിന്റെ ഉറവയാക്കിത്തീർക്കയും ചെയ്യുന്നില്ലയൊ?"

ഉടുപ്പിലും, ഭക്ഷണത്തിലും, പാനീയത്തിലും ക്ഷൌരത്തിലും മററും യൂറോപ്യന്മാരെ കണ്ടുപഠിക്കുന്നതു പരിഷ്കാരമാണെന്നു നമ്മുടെ നാട്ടുകാർ പരിഭ്രമിക്കുന്നതുപോലെ അവരുടെ നല്ല നടത്തയിലും ഔദാര്യസ്വഭാവത്തിലുംകൂടെ അവരെ കണ്ടുപഠിക്കുന്നതായാൽ നമ്മുടെ സഭക്കും സമുദായത്തിനും എത്ര ഐശ്വര്യം ഉണ്ടാകുമെന്നു പറയേണ്ട ആവശ്യകതയില്ല. സഭക്കായി തങ്ങളുടെ സമ്പാദ്യത്തിൽ ഒരംശം കൊടുക്കുന്നതു നമ്മുടെ പൂർവ്വന്മാരുടെ കാലത്തെ നടപ്പുണ്ടായിരുന്ന ഒരേർപ്പാടാണ്. പരിഷ്കാരികളെന്നു വിചാരിക്കുന്ന യൂറോപ്യന്മാരും ഇതു പ്രധാനമായി വിചാരിക്കുന്ന ഒരു സംഗതിയാണ്.

അതിനാൽ ഭാഗപത്രവും മരണപത്രവും എഴുതുന്ന സുറിയാനിക്കാർ "തങ്ങളെ ക്രിസ്തുവിന്റെ ശരീരത്തിലേക്കു ജ്ഞാനസ്നാനപ്പെടുത്തുകയും ജീവന്റെ അപ്പത്തെ ഭാഗിച്ചുതരികയും" ചെയ്യു സഭയെ മറക്കരുതെന്നു ഞങ്ങളും ഓർപ്പിച്ചുകൊള്ളുന്നു.

---

## നീതികരണം. (തുടർച്ച)

നാം സൌജന്യമായി നീതികരിക്കപ്പെടുന്നു എന്നു പറയപ്പെടുന്നതു എന്തെന്നും, നീതികരണകൃപ ലഭിപ്പാൻ ചില നിബന്ധനകൾ ഉണ്ടെന്നും പറഞ്ഞുവല്ലൊ; അവയിൽ വിശ്വാസം എന്നതിന്നു എന്തു സംബന്ധം ഉണ്ടെന്നു ചോദിച്ചാൽ, അതു ചുവടു, അല്ലെങ്കിൽ അടിസ്ഥാനമായി സർവ്വത്ര ആവശ്യമായ ആദ്യപടി ആകുന്നു; എന്തെന്നാൽ വിശ്വാസം കൂടാതെ ഒരുവനും ദൈവത്തെ പ്രസാദിപ്പിപ്പാൻ കഴിയുന്നതല്ല; ദൈവത്തിന്റെ പക്കൽ അടുത്തു ചെല്ലുന്നവൻ, ദൈവം ഉണ്ടെന്നും, തന്നെ അന്വേഷിക്കുന്നവർക്കു പ്രതിഫലം കൊടുക്കുന്നവൻ എന്നും വിശ്വസിക്കേണ്ടിയിരിക്കുന്നു (എബ്രാ. ൧൧:൬) എന്നാൽ വിശ്വാ

സം മാത്രം മതിയാകുന്നല്ല. ദൈവത്തെ ഭയപ്പെടുവാനും, ദൈവത്തെ സ്നേഹിപ്പാനും, ദൈവത്തിൽ ആശ്രയിപ്പാനും, കഴിഞ്ഞ പാപത്തിനുവേണ്ടി ഖേദിപ്പാനും, ഇനിയും പാപം ചെയ്കയില്ലെന്നു ഒരു ഉറപ്പായ ആന്തരം ഉണ്ടായിരിപ്പാനും ആവശ്യമാകുന്നു. ഇവ പുണ്യപ്രവൃത്തികളായിട്ടല്ല, പിന്നെയൊ, ആവശ്യമായ നിബന്ധനകളായിട്ടത്രെ. ഈ സംഗതിയെക്കുറിച്ചു വേദപുസ്തകം എന്തു പറയുന്നു എന്നു ആലോചിക്കാ :—

"എന്നാൽ അവിടെനിന്നു നീ നിന്റെ ദൈവമായ കർത്താവിനോടു അപേക്ഷിച്ചു, തന്നെ നിന്റെ പൂർണ്ണഹൃദയംകൊണ്ടും നിന്റെ പൂർണ്ണ ആത്മാവുകൊണ്ടും നീ തിരകിയാൽ, തന്നെ കണ്ടെത്തും" (മത്താ. ൨൨ : ൩൭) "എന്നാൽ ദുഷ്ടൻ താൻ ചെയ്തിട്ടുള്ള സകല പാപങ്ങളെയും വിട്ടു തിരിഞ്ഞു, എന്റെ എല്ലാ കല്പനകളെയും കാത്തു ന്യായവും നീതിയും ചെയ്യുമെങ്കിൽ അവൻ ജീവിക്കും നിശ്ചയം, അവൻ മരിക്കയില്ല" (ഹെസകി. ൧൮: ൨൧) "എന്റെ പിതാവിന്റെ കല്പനകളെ ഞാൻ കാത്തുകൊണ്ടു അവന്റെ സ്നേഹത്തിൽ പാൎക്കുന്നതുപോലെ, നിങ്ങൾ എന്റെ കല്പനകളെ കാത്തുകൊള്ളും എങ്കിൽ എന്റെ സ്നേഹത്തിൽ പാൎക്കും." "ഞാൻ നിങ്ങളോടു കല്പിക്കുന്നതു ഒക്കെയും നിങ്ങൾ ചെയ്യും എങ്കിൽ നിങ്ങൾ എന്റെ സ്നേഹിതന്മാരാകുന്നു" (ശ്ലൂ. യോഹ. ൧൫: ൧൦, ൧൪) ഈ വാക്യങ്ങളിൽനിന്നു എന്തു തെളിയുന്നു എന്നു വെച്ചാൽ— ഈ ആവശ്യമായ നിബന്ധനകളെ സമ്മതിക്കേണമെന്നും വിശ്വാസം മാത്രം മതിയാകയില്ലെന്നും തീൎച്ചയാകുന്നു; വിശ്വാസവും അനുസരണവും ആവശ്യമാകുന്നു എന്നു കാണുന്നു.

"പുത്രനിൽ വിശ്വസിക്കുന്നവനു നിത്യജീവൻ ഉണ്ടു" (യോഹ. ൩: ൩൬) എന്നു ശ്ലൂ: യോഹന്നാൻ പറയുന്നതിനെ ചിലർ തെറ്റായി ധരിക്കുന്നു. ബലമുള്ള വിശ്വാസത്തെ സംബന്ധിച്ചത്രെ ശ്ലൂ: യോഹന്നാൻ ഇവിടെ പറയുന്നതു, അതായതു, താൻ പഠിപ്പിക്കുന്നതു സകലവും വിശ്വസിപ്പാനും താൻ കല്പിക്കുന്നതു എല്ലാം ചെയ്വാനും തക്കവണ്ണം പുത്രനിൽ വിശ്വസിക്കുന്നവനു നിത്യജീവൻ ഉണ്ടു എന്നാകുന്നു. മുറിവാക്യം മാത്രം കേൾക്കാതെ മുഴുവാക്യം വായിച്ചാലും തെളിയുന്നതാകുന്നു; "എന്നാൽ പുത്രനെ അനുസരിക്കാത്തവൻ ജീവനെ കാണുകയില്ല" എന്നു മുഴുവനായി പറഞ്ഞിരിക്കയാലും മേൽപറഞ്ഞ വിശ്വാസം അനുസരണത്തോടുകൂടിയ വിശ്വാസം എന്നു തെളിയുന്നു.

"ആകയാൽ മനുഷ്യൻ ന്യായപ്രമാണത്തിന്റെ പ്രവൃത്തികൾ കൂടാതെ വിശ്വാസത്താൽ തന്നെ നീതീകരിക്കപ്പെടുന്നു

"എന്നു നാം പ്രമാണിക്കുന്നു" (റോമാ. ൩ : ൨൮) എന്ന ഒരു മ
ലയാള തൎജ്ജമ എടുത്തു, വിശ്വാസത്താൽ "മാത്രം" എന്നു ചി
ലർ ധരിച്ചുപോകുന്നു. "മാത്രം" എന്ന പദം സുറിയാനിയിൽ
എന്നല്ല, സ്ഥിരപ്പെട്ട ഇംഗ്ലീഷ തൎജ്ജമയിലപോലും ഇല്ലാത്ത
താകുന്നു. "മനുഷ്യൻ നീതീകരിക്കപ്പെടുന്നതു വിശ്വാസത്താൽ
ആകുന്നു, ന്യായപ്രമാണത്തിന്റെ പ്രവൃത്തികളാൽ അല്ലതാ
നും" എന്നത്രെ. "ന്യായപ്രമാണത്തിന്റെ പ്രവൃത്തികൾ" എ
ന്നു ഇവിടെ പറഞ്ഞിരിക്കുന്നതും, നീക്കപ്പെട്ട മോശൈക ന്യാ
യപ്രമാണത്തെക്കുറിച്ചല്ലാതെ ക്രിസ്തീയ പ്രമാണത്തെ കുറിച്ചു
ള്ളതാകുന്നു. ശ്ലീ: പൌലൊസു പറഞ്ഞിരിക്കുന്നതിനു എതിരായി
ശ്ലീ: യാക്കോബു പറഞ്ഞുഎന്നും വരികയില്ലല്ലൊ:— "ആകയാ
ൽ മനുഷ്യൻ പ്രവൃത്തികളാൽ നീതീകരിക്കപ്പെടുന്നു, വിശ്വാസ
ത്താൽ മാത്രമല്ല എന്നു നിങ്ങൾ കാണുന്നുവല്ലൊ" (ശ്ലീ: യാ
കോ. ൨ : ൨൪) ഒരു മഹാൻ പറയുന്നതുപോലെ "വിശ്വാസ
ത്താൽമാത്രം" എന്നു വിചാരിക്കുന്നവർ യാക്കോബു ശ്ലീഹായു
ടെ ലേഖനവും "പ്രവൃത്തിയാൽമാത്രം" എന്നു വിചാരിക്കുന്ന
വർ പൌലോസു ശ്ലീഹായുടെ ലേഖനങ്ങളും പക്ഷംകൂടാതെ
വായിക്കേണ്ടതാകുന്നു.

"വിശ്വാസത്താൽ നാം നീതീകരിക്കപ്പെട്ടിട്ടു നമ്മുടെ ക
ൎത്താവായ യേശുമ്ശിഹായാൽ ദൈവത്തിന്റെ പക്കൽ നമു
ക്കു സമാധാനം ഉണ്ടായിരിക്കട്ടെ" (റോമാ. ൫ : ൧) എന്നു ശ്ലീ:
പൌലോസു പറയുന്നതും വിശ്വാസത്താൽ "മാത്രം" എന്ന
അൎത്ഥമാകയില്ല; എന്തെന്നാൽ ആ പൌലോസുതന്നെ "ഞാ
ൻ മനുഷ്യരുടെയും ദൂതന്മാരുടെയും ഭാഷകളിൽ സംസാരിച്ചാ
ലും എനിക്കു സ്നേഹമില്ലഎങ്കിൽ ഞാൻ മുഴങ്ങുന്ന ചെമ്പൊ,
ചിലമ്പുന്ന കൈത്താളമൊ ആയിതീരും; എന്നാൽ സകല നിബ്യൂ
സായും ഉണ്ടായി സകല രഹസ്യങ്ങളും സകല അറിവും ഞാൻ
അറിഞ്ഞാലും മലയെ നീക്കുവാൻ തക്കവണ്ണം സകല വിശ്വാസ
വും എനിക്കു ഉണ്ടായാലും എനിക്കു സ്നേഹം ഇല്ല എങ്കിൽ ഞാ
ൻ ഒന്നുമില്ല" (൧ കോറി. ൧൩ : ൧, ൨) എന്നു പറയുന്നു.

അതിനാൽ, പ്രവൃത്തിക്കുന്ന സ്നേഹത്താൽ ഉണൎത്തപ്പെട്ട
ആ ജീവനുള്ള വിശ്വാസത്തെ സംബന്ധിച്ചാകുന്നു ശ്ലീ: പൌ
ലോസു ശ്ലീഹാ മേൽപറഞ്ഞ വാക്യങ്ങളിൽ പറഞ്ഞിരിക്കുന്നതു
എന്നു എത്രയും തെളിവാകുന്നു.

പിന്നെയും, വിശ്വസിച്ചാൽ പ്രവൃത്തിക്കും, എന്നു ചില
ർ പറയുന്നു. ഇതും ശരിയാകുന്നില്ല, എന്തെന്നാൽ "പ്രമാണി
കളിൽതന്നെയും അനേകർ അവനിൽ വിശ്വസിച്ചു; പള്ളിഭ്ര
ഷ്ടർ ആകാതെയിരിപ്പാൻ പ്രീശന്മാരുടെ നിമിത്തം ഏറ്റു

പറഞ്ഞില്ല. എന്തുകൊണ്ടെന്നാൽ അവർ ദൈവത്തിന്റെ മഹത്വത്തെക്കാൾ മനുഷ്യരുടെ മഹത്വത്തെ അധികം സ്നേഹിച്ചു (ശു: യോഹ. ൧൨: ൪൨, ൪൩) എന്നും എഴുതിയിരിക്കുന്നു.

ഇവയെല്ലാം ആലോചിക്കുമ്പോൾ, മനുഷ്യൻ നീതീകരിക്കപ്പെടുന്നതു "സൌജന്യമായ കൃപമൂലം പ്രവൃത്തികളോടുകൂടിയ വിശ്വാസത്താൽ അത്രെ" എന്ന സുറിയാനി മതസംഗതിയും ചേരുന്നു. ഫ

---

സ്നേഹം.

(കട്ടമങ്ങലത്തു പുത്തൻ പള്ളി സുവിശേഷ സംഘത്തിൽ വായിക്കപ്പെട്ടതു.

സ്നേഹം എന്നു പറയുന്നതു മനസ്സിന്റെ ഒരവസ്ഥ എന്നല്ലാതെ മറ്റൊരു പ്രകാരത്തിൽ വിവരിക്കുവാൻ ഞാൻ കാണുന്നില്ലാ. ഈ അവസ്ഥയെ പല പ്രകാരത്തിൽ പറഞ്ഞു വരാറുണ്ടു. അതായതു:—സ്നേഹം, ഭക്തി, വാത്സല്യം, അനുരാഗം, സമന്മാരോടുള്ളതിന്നു സ്നേഹം എന്നും ദൈവത്തോടൊ, രാജാവിനോടൊ, നമ്മെക്കാൾ വലിയ ആളുകളോടൊ ഉള്ളതിന്നു ഭക്തി എന്നും, കുട്ടികളോടൊ നമ്മെക്കാൾ താണ ജന്തുക്കളോടൊ ഉള്ളതിന്നു വാത്സല്യം എന്നും, ഭാൎയ്യാഭൎത്താക്കന്മാർ തമ്മിൽ ഉള്ളതിന്നു അനുരാഗം എന്നും ഇങ്ങിനെ നാലു പ്രകാരത്തിൽ ആണു പറഞ്ഞുവരാറുള്ളതു.

ഇനി ഈ അവസ്ഥയുടെ വലിപ്പത്തെക്കുറിച്ചു നമുക്കു ആലോചിക്കാം. നീ നിന്നെപ്പോലെതന്നെ നിന്റെ അയൽക്കാരനെ സ്നേഹിക്കണം എന്നും നിന്റെ പൂൎണ്ണ ഹൃദയത്തോടും പൂൎണ്ണ ഭക്തിയോടും പൂൎണ്ണ മനസ്സോടും നിന്റെ ദൈവമായ കൎത്താവിനെ സ്നേഹിച്ചു വന്ദിക്കണം എന്നും പറയുമ്പോൾ പത്തു കല്പനകളും ഇവയിൽ അടങ്ങിയിരിക്കുന്നു എന്നു നമ്മുടെ കൎത്താവു നമ്മെ പഠിപ്പിച്ചിരിക്കുന്നു. പിന്നെയും അപ്പോസ്തോലനായ പൌലൂസു പറയുന്നു, "ഞാൻ മനുഷ്യരുടേയും ദൈവദൂതന്മാരുടേയും നാവുകളാൽ സംസാരിച്ചാലും ഇനിക്കു സ്നേഹമില്ല എങ്കിൽ ഞാൻ ശബ്ദിക്കുന്ന ഒരു ഓട്ടുപോലെയും ചിലമ്പുന്ന ഒരു കൈത്താളം പോലെയും ആയി ചമഞ്ഞു. ഞാൻ ദീൎഘദൎശനം പറഞ്ഞാലും സകല രഹസ്യങ്ങളേയും സകല അറിവിനേയും അറിഞ്ഞാലും പൎവ്വതങ്ങളെ നീക്കുവാൻ തക്കവണ്ണം സകല വിശ്വാസവും ഉണ്ടായാലും ഇനിക്കു സ്നേഹമില്ലായെങ്കിൽ ഞാൻ ഏതുമില്ല. ഞാൻ എന്റെ ദ്രവ്യങ്ങളെ ഒക്കെയും ദരിദ്രന്മാരെ പോഷിപ്പിക്കുന്നതിനായിട്ടു കൊടുത്താലും ചുട്ടുകളവാനായിട്ടു ഞാൻ എന്റെ ശരീരത്തെ

ഏല്പിച്ചുകൊടുത്താലും ഇനിക്കു സ്നേഹമില്ലായെങ്കിൽ ഞാൻ ഏതു
മില്ല". (൧ കോറി. ൧൩-ാം അ). സഹോദരന്മാരെ! മേല്പറഞ്ഞ
വയിൽ നിന്നു ഈ അവസ്ഥയുടെ (സ്നേഹത്തിന്റെ) വലിപ്പം
എന്തുമാത്രം ഉണ്ടെന്നു നിങ്ങൾക്കു എളുപ്പത്തിൽ മനസ്സിലാകാവു
ന്നതാകുന്നു. അതുകൊണ്ടു അവയെ വിവരിക്കേണമെന്നു ഞാൻ
വിചാരിരിക്കുന്നില്ല.

ഇനി ഇത്ര മഹത്വമേറിയ ഒരു സംഗതിയെ മനുഷ്യർ ഏ
തു പ്രകാരമാണ ഗ്രഹിച്ചു പ്രവൃത്തിച്ചു വരുന്നതെന്നു നമുക്കു ആ
ലോചിക്കാം. സഹോദരന്മാരെ! നമ്മിൽ ഓരോരുത്തനും അവ
നവനെ ഒന്നു പരിശോധിച്ചു നോക്കുന്നു എങ്കിൽ നാമെല്ലാവരും
അവരവരുടെ കാര്യം മാത്രം നോക്കി മറെറാരുത്തനുവേണ്ടി അ
ധികമൊന്നും ചെയ്യാതെ കഴിച്ചുക്കൂട്ടുന്നവരാണെന്നു കാണാം.
ഹാ ഇതെത്ര വലിയ തെററാകുന്നു. സഹോദരന്മാരെ! മുടന്തനൊ
കുരുടനൊ മററുവല്ല അംഗങ്ങളിൽ ഒന്നിനു കേടു ഭവിച്ചവനൊ
ഭിക്ഷയ്ക്കായി വരുന്നുയെങ്കിൽ നാം അവനെ ശാസിച്ചു പുറത്തു
കടത്തുകയും എന്തെങ്കിലും വേല എടുക്കുന്നതിനു യാതൊരു അ
സ്വാധീനവും ഇല്ലാത്ത ചില ക്രൂരന്മാർ ഭിക്ഷയ്ക്കായി വന്നാൽ
കൊടുത്തില്ലെങ്കിൽ അവർ ചീത്ത പറഞ്ഞേക്കുമെന്നുള്ള ഭയംകൊ
ണ്ടു യാതൊന്നും മിണ്ടാതെ ക്ഷണത്തിൽ ഭിക്ഷ കൊടുത്തു വിടുക
യും ചെയ്യാറുണ്ടു. നാം ഇങ്ങിനെയല്ലാ ചെയ്യേണ്ടതു. വിധി ദി
വസത്തിലെ ചോദ്യം നിങ്ങൾ ഓൎത്തുനോക്കുവിൻ. "ഞാൻ വി
ശന്നിരുന്നു നിങ്ങൾ ഇനിക്കു ഭക്ഷണം തന്നില്ല, ഞാൻ ദാഹിച്ചി
രുന്നു നിങ്ങൾ ഇനിക്കു കുടിപ്പാൻ തന്നില്ല, ഞാൻ നഗ്നനായിരു
ന്നു നിങ്ങൾ എന്നെ ഉടുപ്പിച്ചില്ല, ഞാൻ വിലങ്ങിടത്തിൽ ആയി
രുന്നു നിങ്ങൾ എന്നെ വന്നു കണ്ടില്ല, ഞാൻ പരദേശിയായി
രുന്നു നിങ്ങൾ എന്നെ ചേൎത്തുകൊണ്ടില്ല എന്നൊക്കെ കല്പിക്കു
മ്പോൾ നമുക്കു എന്തു ഉത്തരം ബോധിപ്പിപ്പാൻ കഴിയും, സ
ഹോദരന്മാരെ! യാതൊന്നും കഴികയില്ല" എന്തുകൊണ്ടെന്നാൽ
"നിങ്ങൾ ഈ ചെറിയവരിൽ ഒരുത്തനു എന്തെല്ലാം ചെയ്യാ
തിരുന്നുവൊ അവ ഇനിക്കും ചെയ്യാതിരുന്നു" എന്നാകുന്നു കൎത്താ
വു നമ്മെ കുററപ്പെടുത്തുവാൻ പോകുന്നതു.

ഇനി നമുക്കു സ്നേഹത്താലുണ്ടാകുന്ന ഗുണങ്ങൾ എന്തെല്ലാ
മെന്നു കുറെ ഒന്നാലോചിക്കാം. ഒരു ക്രിസ്ത്യാനി ആചരിക്കേണ്ട
തായ പത്തു കല്പനകളും ഇതിൽ അടങ്ങിയിരിക്കുന്നു എന്നു നമ്മു
ടെ കൎത്താവു നമ്മെ പഠിപ്പിച്ചിട്ടുള്ളതായി ഞാൻ മുമ്പിൽ പ്ര
സ്താവിച്ചല്ലൊ. ഈ സ്ഥിതിക്കു നാം നമ്മുടെ സഹോദരന്മാരാ
യ മററുള്ളവരെ നമ്മെപ്പോലെ തന്നെ സ്നേഹിക്കുകയും നമ്മുടെ
ദൈവമായ കൎത്താവിനെ പൂൎണ്ണ ഹൃദയത്തോടും, പൂൎണ്ണ ഭക്തി

യോടും പൂൎണ്ണമനസ്സോടും സ്നേഹിച്ചു വന്ദിക്കുകയും ചെയ്താൽ താൻ ഏതൊരു ഉദ്ദേശേന നമ്മെ സൃഷ്ടിച്ചിരിക്കുന്നുവൊ ആ ഉദ്ദേശം സഫലീകരിക്കുന്നതിന്നു ഇട വരും. എങ്ങിനെയെന്നാൽ ഒരു ക്രിസ്ത്യാനിക്കു കൊടുക്കപ്പെട്ടിരിക്കുന്ന പത്തു കല്പനകളേയും അവൻ അനുസരിച്ചു കാണണമെന്നാണല്ലൊ ദൈവത്തിന്റെ ഉദ്ദേശം. ഈ കല്പനകൾ പത്തും സ്നേഹത്തിൽ അടങ്ങിയിരിക്കുന്നു. അപ്പോൾ സ്നേഹം നമുക്കുണ്ടെങ്കിൽ പത്തു കല്പനകളേയും നാം ആചരിക്കുന്നു. ഉദാഹരണമായി നാം ഒരുത്തന്റെ മുതൽ മോഷ്ടിക്കുന്നതിന്നു തുനിയുന്നു എന്നു തന്നെ വിചാരിക്കുക. നമുക്കു അവനിൽ സ്നേഹമുണ്ടെങ്കിൽ അവന്റെ മുതൽ പോയതു നിമിത്തം അവൻ വ്യസനിക്കും, അവനെ അങ്ങിനെ വ്യസനിപ്പിക്കുന്നതു നമുക്കു ഉചിതമല്ല എന്നു വിചാരിച്ചു മടങ്ങികളയും. അതുപോലെ തന്നെ നാം മറ്റെല്ലാ കല്പനകളും ആചരിക്കാൻ ഇട വരും.

പിന്നെ ലൌകികമായി ആലോചിക്കുന്നു എങ്കിൽ മനുഷ്യർ തമ്മിൽ തമ്മിൽ ഐക്യതയോടും, സ്നേഹത്തോടും കൂടിയിരുന്നാൽ അവൎക്കു യാതൊരു ബുദ്ധിമുട്ടും കൂടാതെ ഈ ലോകത്തിൽ ജീവിക്കുന്നതിന്നു സംഗതി വരും. "ഒരുമയുണ്ടെങ്കിൽ ഉലക്കമേലും കിടക്കാം" എന്നല്ലയൊ പ്രമാണവും.

സ്നേഹമുണ്ടെങ്കിൽ നമുക്കു ഇഹലോകത്തിലും പരലോകത്തിലും സ്വൈരമായി വസിക്കാമെന്നുള്ളപ്പോൾ അതിനെ സമ്പാദിക്കുന്നതിന്നായി നാം ശ്രമിക്കേണ്ടതു നമ്മുടെ മുറയായിരിക്കുന്നു.

ഇനി ഈ ഗുണം നമുക്കു എങ്ങിനെ സിദ്ധിപ്പാൻ കഴിയും എന്നു കുറച്ചൊന്നാലോചിക്കാം. ഈ ഗുണത്തിൽ വളരേണമെന്നു വിചാരമുള്ള ഓരോരുത്തനും അവനവന്റെ ഡംഭത്തേയും അഹംഭാവത്തേയും അവനിൽ നിന്നു ഒന്നാമതായി വേരോടെ പറിച്ചുകളയണം. എന്തുകൊണ്ടെന്നാൽ ഡംഭമൊ അഹംഭാവമൊ ഉള്ളവനിൽ ഈ ഒരു ഗുണം ഉണ്ടാകുന്നതല്ല. കാരണം:— ഡംഭവും അഹംഭാവവും ഉള്ളവന്റെ വിചാരം അവന്നു എല്ലാവരേക്കാളും ഉയൎന്ന ഒരു സ്ഥിതിയിലിരിക്കണം എന്നും അവനെ എല്ലാവരും ബഹുമാനിക്കണം എന്നും ആയിരിക്കുമല്ലൊ. അങ്ങിനെയിരിക്കെ അവനെക്കാൾ താണവരെന്നു അവൻ വിചാരിക്കുന്നവരെയെല്ലാം അവൻ വളരെ നിസ്സാരമായി എണ്ണുകയും അവൎക്കു എന്തെങ്കിലും സഹായം ചെയ്യുന്നതിന്നു അതുമൂലം മടി കാണിക്കയും ചെയ്യും, ഇതുതന്നെ ഒരു സ്നേഹവിരുദ്ധമാണല്ലൊ.

൨- ദ്രവ്യാഗ്രഹിക്കും ഈ ഗുണം ഉണ്ടാവാൻ തരമില്ല. എന്തുകൊണ്ടെന്നാൽ ദ്രവ്യച്ചിലവു വരുന്ന ദിക്കിലെല്ലാം അവന്നു പിന്നോക്കം മാറാനെ തരമുള്ളു. അപ്പോൾ ദരിദ്രന്മാൎക്കു അവനി

ൽനിന്ന പണംകൊണ്ടു യാതൊരുഉപകാരവും സിദ്ധിക്കുന്നതിന്ന തരമില്ല. അതുകൊണ്ടു ദ്രവ്യാഗ്രഹവും നമ്മിൽനിന്ന കളയണം.

൮. ധനവാനും ദരിദ്രനും ദൈവത്തിന്റെ തൃക്കൈകൾകൊണ്ടു മനഞ്ഞുണ്ടാക്കപ്പെട്ടിട്ടുള്ളവരാണെന്നും തന്റെ കൺകളിൽ അവരിരുവരും ഒരുപോലെയാണെന്നും ധരിച്ച നാമും അവരെ ഒരുപോലെ തന്നെ സ്നേഹിക്കണം, സാധാരണയായി മനുഷ്യർ ധനവാന്മാരെ സ്നേഹിക്കുകയും ദരിദ്രന്മാരെ വെറുക്കുകയും ചെയ്ക പതിവാണല്ലൊ. ഒരു ദരിദ്രൻ മരണക്കിടക്കയിൽ കിടക്കുന്നു എന്നു തന്നെ വിചാരിക്കുക. അവനെ ചെന്നു കണ്ടു ആശ്വസിപ്പിക്കയൊ എന്തെങ്കിലും കഴിയുന്ന സഹായം ചെയ്തുകൊടുക്കയൊ ആ സമയത്തിൽ എങ്കിലും അവന്റെ പാപങ്ങളെ കൎത്താവിങ്കൽ ഏറ്റുപറഞ്ഞു അനുതപിക്കുന്നതിന്ന അവനെ ഉപദേശിക്കയൊ ചെയ്യുന്നതിന്ന എല്ലാവരും മടിക്കും. നേരെ മറിച്ചു ശുശ്രൂഷ ചെയ്യുന്നതിന്നും മറ്റും വേണ്ടതിലധികം ആളുകൾ ഉള്ള ഒരു ധനവാൻ ദീനം പിടിച്ചു കിടക്കുകയാണെങ്കിൽ അവന്നു ശുശ്രൂഷ ചെയ്യുന്നതിന്നും മറ്റും എത്രമാത്രം ആളുകളാണ വന്നുകൂടുന്നതെന്നു കണക്കില്ല. സഹോദരന്മാരെ നാം ഇങ്ങിനെയല്ല വേണ്ടതു. നാം ധനവാനെ അല്ല ദരിദ്രനെ അത്രെ അധികം സ്നേഹിക്കേണ്ടതു. അവനെ നാം സ്നേഹിച്ചെങ്കിലെ നമ്മുടെ സ്നേഹത്തിന്റെ പൂൎണ്ണത വന്നുള്ളു. പിന്നെയും നമ്മുടെ കൎത്താവു നമ്മെ പഠിപ്പിച്ചിരിക്കുന്നു, "നിങ്ങളുടെ ശത്രുക്കളെ സ്നേഹിപ്പീൻ, നിങ്ങളെ പകെക്കുന്നവൎക്കു ഗുണം ചെയ്വീൻ, നിങ്ങളെ ശപിക്കുന്നവരെ അനുഗ്രഹിപ്പീൻ, നിന്നെ ഒരു കവിളിൽ അടിക്കുന്നവന്നു മറ്റേതും കാണിച്ചുകൊടുക്കുക, നിന്റെ പുതപ്പു എടുക്കുന്നവന്നു വസ്ത്രവും കൂടി കൊടുക്കുക, നിന്നോടു ചോദിക്കുന്നവന്നു എല്ലാവന്നും കൊടുക്കുക, മനുഷ്യർ ഏതുപ്രകാരം നിങ്ങളോടു ചെയ്യുന്നതിന്ന നിങ്ങൾ ഇച്ഛിക്കുന്നുവൊ അപ്രകാരം നിങ്ങൾ അവൎക്കും ചെയ്വിൻ". (ലൂക്കോസ് ൬-ാം അ. ൨൭—൩൧ വരെ,) സഹോദരന്മാരെ! മേല്പറഞ്ഞ വാക്യങ്ങളെ അനുസരിച്ചു നടക്കുന്നതിന്ന മനുഷ്യനാൽ അസാദ്ധ്യമെന്നു നിങ്ങൾക്കു തോന്നിയേക്കാം. എന്നാൽ ക്രമേണ സ്നേഹത്തിൽ വളൎന്നു വളൎന്നു വന്നാൽ ഒടുവിൽ ഇവയെ അനുസരിക്കുന്നതിന്നും എളുപ്പത്തിൽ സാധിക്കാറാകും. നമ്മുടെ കൎത്താവായ യേശുവിനെ യഹൂദന്മാർ കഠിനോപദ്രവം ചെയ്യുമ്പോൾ താൻ പിതാവിനോടു ഇപ്രകാരം പ്രാൎത്ഥിച്ചു. "പിതാവെ തങ്ങൾ എന്തു ചെയ്യുന്നു എന്നു ഇവർ അറിയായ്കകൊണ്ടു ഇവരോടു ക്ഷമിക്കേണമെ" ഹാ സഹോദരന്മാരെ ഈ പ്രാൎത്ഥനയിൽ നിന്നു തന്റെ ക്ഷമയും സ്നേഹവും എത്രമേൽ ഉണ്ടെന്നു നമുക്കു വെളിപ്പെടുന്നു. ക്രിസ്തുവിന്റെ പിൻഗാമികളായി ക്രിസ്ത്യാനികളെന്ന പേരും

നാം ധരിച്ചിരിക്കെ നാം തന്നെ പിന്തുടരാതെയൊ നമ്മെ താൻ പഠിപ്പിച്ചിട്ടുള്ളതുപോലെ ഉള്ള അനേകം സംഗതികളെ നാം ചെയ്യാതെ വിട്ടുകളയുകയൊ ചെയ്യുന്നു എങ്കിൽ പിന്നെ നാമെന്തൊരു ക്രിസ്ത്യാനികളാകുന്നു. സഹോദരന്മാരെ അതുകൊണ്ടു നാം സ്നേഹത്തിൽ വളൎന്നുവന്നു സൽപ്രവൃത്തികളിലും ദൈവഭയത്തിലും നേരാകുംവണ്ണം നമ്മുടെ ജീവകാലത്തെ കഴിച്ചുകൂട്ടുവാൻ ശ്രമിക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. പ്രിയരെ! നമ്മുടെ അല്പമായ ഈ ജീവകാലത്തിൽ നാം ചെയ്തിട്ടുള്ള ക്രിയകളുടെ ഫലമായിട്ടാണ, മോക്ഷമൊ നരകമൊ നാം അനുഭവിപ്പാൻ പോകുന്നതു എന്നു നല്ല ഓൎമ്മ ഇരിക്കട്ടെ. ഈലോകത്തിൽ സ്വൈരമായി ജീവിക്കുന്നതിന്നുള്ള അനുഗ്രഹം കൊണ്ടു നാശമില്ലാത്തതും പരമാനന്ദമായിട്ടുള്ളതും ആയ ഒരു രാജ്യത്തെ നാം നഷ്ടപ്പെടുത്തുന്നു എന്നു തന്നെയുമല്ല അരിഷ്ടത ഏറിയതായ ഒരു രാജ്യത്തെ നാം നേടുകയും ചെയ്യുന്നു. അതുകൊണ്ടു നാം ഈലോകത്തിലെ സൌഖ്യങ്ങളെ വകവെക്കാതെ എന്തെങ്കിലും കഷ്ടത സഹിക്കുന്നതിന്നു കൎത്താവിന്റെ നാമത്തിൽ ഒരുങ്ങി തന്റെ ഒടുക്കത്തെ വരവു ദിവസത്തിൽ തന്റെ പുത്രന്മാരെന്നുള്ള പേരിനു അൎഹന്മാരാകുന്നതിന്നു ശാന്തതയോടും സമാധാനത്തോടും കൂടി ശ്രമിപ്പീൻ.

കെ. സി. പീററർ.

---

മാർ ഗ്രീഗോറിയോസു സ്മാരക സുവിശേഷ സംഘം.

ഇതിലേക്കു ആദ്യമായി ഒരു മൂലധനം പുന്നൂസു വക്കീൽ ഏല്പിക്കയും അതോടു കൂടി ഒരു പുസ്തകം അച്ചടിപ്പിക്കയും, അതിൽ ടി. സുവിശേഷ സംഘംവക കണക്കു ആണ്ടുതോറും സമ്മേളനത്തിൽ വായിക്കണമെന്നു സൂചിപ്പിക്കയും ചെയ്തിരുന്ന പ്രകാരം കഴിഞ്ഞ സമ്മേളനത്തിനു കണക്കു വായിപ്പാൻ ഇടയായില്ലെങ്കിലും, ആയ്തു പത്രിക മൂലം വായനക്കാരെ അറിയിക്കുന്നതു യുക്തമെന്നു കരുതി, ഇപ്പോൾ പ്രസിദ്ധപ്പെടുത്തിക്കൊള്ളുന്നു.

ടി. സംഘത്തിലേക്കു സഹായ ധനം ഏല്പിച്ചവർ.

| | അവകകൾ. | രൂ. | ച. | കാ. |
|---|---|---|---|---|
| കോലത്തുകളത്തിൽ പുന്നൂസു വക്കീൽ | ,, | ൧൦൦ | | |
| ടി. സംഖ്യെക്കു നാളതുവരെ പലിശ | | ൧൧ | | |
| എം. ടി. തോമ്മാസു | ,, | ൨ | | |
| നെടുംപോമ്പാക്കുടെ മത്തായി വക്കീ | ,, | ൧൨ | ൧൪ | ൪ |
| | ആകെ | ൧൨൫ | ൧൪ | ൪ |

എന്നു പുന്നൂസു റമ്പാൻ.

## "അവൻ പാതാളത്തിലേക്കു ഇറങ്ങി"

(ലിവിങ്ങ് ചൎച്ച് എന്ന ഇംഗ്ലീഷു പത്രത്തിൽനിന്നു).

പാതാളം എന്നു ഇവിടെ പറഞ്ഞിരിക്കുന്നതു നശിച്ചുപോയവൎക്കായി ഒരുക്കിയിരിക്കുന്ന നിത്യനരകം അല്ല, പിന്നെയൊ മരിച്ചുപോയ ആത്മാക്കളുടെ വാസസ്ഥലമാകുന്നു. ക്രിസ്തു മരിച്ചുപോയവരുടെ വാസസ്ഥലത്തെക്കു ഇറങ്ങി എന്നാകുന്നു ഇതിന്റെ താല്പൎയ്യം.

൧. മനുഷ്യൎക്കു കുടി പാൎപ്പാൻ മൂന്നു സ്ഥലങ്ങൾ ഉണ്ടു. ജീവകാലത്തു താമസിക്കുന്ന ഭൂമിയും നിത്യമായി വസിക്കേണ്ട സ്വൎഗ്ഗനരകങ്ങളും, അന്ത്യവിധിയെ നോക്കിപ്പാൎത്തുകൊണ്ടു മരിച്ചവരുടെ ആത്മാക്കൾ വസിക്കുന്ന ഒരു മദ്ധ്യസ്ഥലവും തന്നെ. കൃപയിൽ മരിക്കുന്നവർ എത്രതന്നെ വിശുദ്ധന്മാരായിരുന്നാലും തൽക്ഷണം സ്വൎഗ്ഗജീവിതമാകുന്ന ഭാഗ്യം പ്രാപിക്കുന്നില്ല. ജീവകാലത്തു അവരുടെ ആത്മാക്കളെ മലിനപ്പെടുത്തിയ പാപങ്ങൾക്കു ശുദ്ധീകരണവും വിശുദ്ധിയിൽ വളൎച്ചയും ഉണ്ടാകുവാൻ അവൎക്കു ആവശ്യമുണ്ടു. കൎത്താവിന്റെ മരണത്തിനു അല്പം മുമ്പു കുരിശിൽ കിടന്നുകൊണ്ടു "നീ ഇന്നു എന്നോടുകൂടെ പറുദീസായിൽ ആകും" എന്നു കള്ളനോടു കല്പിച്ചു, ആ കള്ളൻ തന്നോടുകൂടെ സ്വൎഗ്ഗത്തിലേക്കു അന്നേ ദിവസം പ്രവേശിക്കുമെന്നല്ല താൻ പറഞ്ഞതിന്റെ താല്പൎയ്യം. എന്തെന്നാൽ കൎത്താവു ആ ദിവസം സ്വൎഗ്ഗത്തിലേക്കു കരേറീട്ടില്ലായിരുന്നു. "ഞാൻ ഇതുവരെ എന്റെ പിതാവിന്റെ അടുക്കലേക്കു കരേറിപ്പോയില്ല" എന്നു താൻ തന്നെ മറിയയോടു കല്പിക്കയും ചെയ്തുവല്ലൊ. "ഇന്നു എന്നോടുകൂടെ നീ പറുദീസായിൽ ആകും" എന്നു കല്പിച്ചതിൽ മരിച്ചുപോയവരുടെ പാൎപ്പിന്നായി ഒരുക്കപ്പെട്ടിരിക്കുന്ന ഒരു ആശ്വാസസ്ഥലം എന്നെ അൎത്ഥമുള്ളു.

൨. അതിനാൽ വിശ്വാസികൾക്കു മൂന്നു വാസസ്ഥലങ്ങൾ ഉണ്ടു. (൧) ഈ ഭൂമിയും (൨) ഇവിടെ വെച്ചു ലഭിച്ച മലിനതകളെ ശുദ്ധീകരിക്കുന്ന ഒരു മദ്ധ്യസ്ഥലവും (൩) സ്വൎഗ്ഗവും ആകുന്നു. മരണത്തിങ്കൽ ശരീരവും ആത്മാവും വേർതിരിയുന്നു. ശരീരം കുഴിയിലേക്കു ചേരുകയും ആത്മാവു മരിച്ചവരുടെ വാസസ്ഥലത്തെക്കു പോകയും ചെയ്യുന്നു. ഉയിൎപ്പിങ്കൽ ശരീരവും ആത്മാവും കൂടി യോജിച്ചിട്ടു ക്രിസ്തു ആദ്യം പ്രവേശിച്ച ആ സ്വൎഗ്ഗത്തിൽ നിത്യമായി വസിക്കുവാനുള്ള ഭാഗ്യം ലഭിക്കുന്നു.

൩. കൎത്താവിന്റെ മരണത്തിങ്കൽ സംഭവിച്ചതു ഇപ്രകാരമാകുന്നു. താൻ പൂൎണ്ണ ദൈവമായിരിക്കുന്നതുപോലെ തന്നെ പൂൎണ്ണ മനുഷ്യനുമാകകൊണ്ടു മരണത്തിങ്കൽ മനുഷ്യനു സംഭവിക്കുന്ന

സകലവും തനിക്കും സംഭവിച്ചു. തന്റെ ശരീരം ഭൂമിയിൽ കബറടക്കപ്പെട്ടു, തന്റെ മനുഷ്യാത്മാവു മരിച്ചുപോയ ആത്മാക്കളുടെ സ്ഥലത്തെക്കു പോയി. ഉയിൎപ്പുദിവസം തന്റെ ശരീരവും ആത്മാവും കൂടി വീണ്ടും യോജിച്ചു താൻ മനുഷ്യൎക്കു കാണപ്പെടുകയും എല്ലാ മനുഷ്യരും ഇതുപോലെ ഉയിൎക്കുമെന്നുള്ളതിനു ഒരു ദൃഷ്ടാന്തം കാണിച്ചുകൊടുക്കയും ചെയ്തു.

൪. പാതാളത്തിലേക്കുള്ള ഇറക്കത്തിൽ നിന്നു വേറെ ചില സംഗതികളും അറിയാനുണ്ടു. തന്റെ അവതാരത്തിനു മുമ്പു ഭൂമിയിൽ ജീവിച്ചിരുന്നവരോടു സുവിശേഷം പ്രസംഗിപ്പാനുണ്ടായിരുന്നു. "അവൻ പാതാളത്തിൽ ബന്ധിക്കപ്പെട്ടിരുന്ന ആത്മാക്കളോടു പ്രസംഗിച്ചു" എന്നു വിശുദ്ധ പത്രോസു പറയുന്നു. അതിനാൽ പാപത്തിൽ നിന്നും മരണത്തിൽ നിന്നും താൻ ഉണ്ടാക്കിയ വീണ്ടെടുപ്പിന്റെ സന്തോഷ വൎത്തമാനം അവരോടു അറിയിച്ചു എന്നു കാണുന്നു. ഇതുകൊണ്ടു മരിച്ചവരുടെ ആത്മാക്കൾ നല്ല ബോധത്തോടുകൂടിയിരിക്കുന്നു എന്നും അവൎക്കു വിശുദ്ധിയിൽ വളരുവാനുള്ള സൌകൎയ്യമുണ്ടെന്നും മറ്റൊരുവന്റെ ഉപദേശമൊ പ്രവൃത്തിയൊ അവരെ സഹായിക്കുമെന്നും കാണുന്നു. അതു ശരിയായിരുന്നാൽ മരിച്ചവൎക്കുവേണ്ടിയുള്ള പ്രാൎത്ഥനയും അവരെ സഹായിക്കുമെന്നുള്ളതിനു സംശയമില്ല.

---

## സൂചനകൾ.

ആൎത്താറ്റു പള്ളിക്കേസു—വിശുദ്ധ കന്യാസ്ത്രി അമ്മയുടെ നാമത്തിൽ സ്ഥാപിക്കപ്പെട്ടിരിക്കുന്ന ഈ ദൈവാലയവും അതോടു ചേൎന്നുള്ള നാലു പള്ളികളും കൊച്ചി രാജകീയ അപ്പീൽ കോടതിൽ വളരെ നാളായി കിടന്നിരുന്നതും ആണറെബിൾ സർ ഭാഷ്യമയ്യങ്കാർ അവൎകളുടെ ആഗമനം മൂലവും മറ്റും വളരെ പ്രസിദ്ധി സമ്പാദിച്ചതുമായ ഈ പള്ളിക്കേസു അപ്പീൽ വാദിയായ മാർ ദീവന്നാസ്യോസ് മെത്രാപ്പൊലീത്താ തിരുമനസ്സിലെ അന്യായം അനുവദിച്ചു ഈ കൎക്കടകം ൩൧-ാം ൹ ക്കു സുറിയാനി കണക്കനുസരിച്ചു ൧൦൮൬- ചിങ്ങം ൨ ൹ ചൊവ്വാഴ്ച വിധി കല്പിച്ചിരിക്കുന്നു എന്നുള്ള സന്തോഷ വാൎത്ത വായനക്കാരെ അറിയിച്ചുകൊള്ളുന്നു. റൊയൽ കോൎട്ട റിഗുലെഷൻ പ്രകാരം കൊച്ചിയിലെ ദിവാൻജിയും ചീഫ് കോൎട്ടിൽ ൧-ാം ജഡ്ജി ലോക്കു സായ്പും ൨-ാം ജഡ്ജി കൃഷ്ണമേനോനും ആയിരുന്നു വിധികൎത്താക്കൾ. ഇവർ മൂന്നു പേരും ഏകാഭിപ്രായമായിട്ടാണു വിധിച്ചിരിക്കുന്നതു. യൂറോപ്യൻ ജഡ്ജിമാരെല്ലാം ബാവാകക്ഷികൾക്കു വിരോധമായെ വിധി എഴുതത്തൊള്ളു എന്നു ചിലർ പറയാറുള്ള ആക്ഷേപം അൎത്ഥമില്ലാത്തതാണെന്നു മിസ്റ്റർ ലോക്ക് സായ്പു അവൎകൾ ഈ വിധിയിൽ പൂൎണ്ണമായി ചേൎന്നിരിക്കുന്നതുകൊണ്ടു ബോദ്ധ്യപ്പെടും.

കോൎട്ടുചിലവു ഇരുകക്ഷികളും സഹിപ്പാനാണു വിധിച്ചിരിക്കുന്നതു. നമ്മുടെ വലിയ തിരുമേനിക്കും മലങ്കര ഇടവക ഒട്ടുക്കും വളരെ മനോവേദനക്കു ഹേതുവായിരുന്ന ഈ കേസിൽ സത്യമായ ഒരു തീരുമാനം ഉണ്ടാകുവാൻ ഇടയായതിൽവച്ചു ഞങ്ങൾ ദൈവത്തെ മഹത്വപ്പെടുത്തുന്നതിൽ ഞങ്ങളുടെ വായനക്കാരും പങ്കുകൊള്ളുമെന്നു വിശ്വസിക്കുന്നു. മറ്റു വിവരങ്ങൾ അടുത്ത പത്രികയിൽ പറയുന്നതാണ്.